അന്വയം:—

തം ഈം അഗ്രുവഃ
ഹിന്വന്തി — ഏനം സോമമംഗുലയഃ അഭിഷവപ്രദേശം പ്രതി പ്രേരയന്തി

(പ്രേരയിത്വാ ച)
ബാകുരം ദൃതിം — ഭാസമാനം ദൃതിസദൃശം ശുഭ്രമേനം സോമം

ധമന്തി — അഭിഷുണ്വന്തി
(തദ്ഭേതൽ സോമാത്മകം)
മധു ത്രി-ധാതു — ത്രിസ്ഥാനം, ദ്രോണകലശാധവനീയ പൂതഭൃദിതി ത്രിധാതവഃ, തദ്വാൻ
വാരണം — ശത്രൂണാം വാരകം ച ഭവതി

അർത്ഥം—ആ സോമത്തെ പത്തു, വിരലുകൾ സംസ്കരണസ്ഥാനത്തേക്കു നയിക്കുന്നു. അങ്ങിനെ നയിച്ച്, ശോഭനവും തോൽസ്സഞ്ചിപോലുള്ളതുമായ സോമത്തെ സംസ്കരിക്കുന്നു. ആ സോമമയമായ തേൻ, ദ്രോണകലശം, ആധവനീയം, പൂതഭൃത്ത് എന്നീ സ്ഥാനങ്ങളോടു ചേർന്ന് ശത്രുക്കളെ നിവാരണം ചെയ്യുന്നതായും ഭവിക്കുന്നു.

9 അഭീ൩മമഘ്ന്യാഉത
ശ്രീണന്തിധേനവശ്ശിശും
സോമമിന്ദ്രായപാതവേ

അന്വയം:—

ഉത ഇമം ശിശും സോമം — അപിചൈനം ബാലം സോമം
അഘ്ന്യാഃ ധേനവഃ — അഹന്തവ്യാഗാവഃ
ഇന്ദ്രായ പാതവേ — പാതും
അഭി ശ്രീണന്തി — സ്വകീയേന പയസാ സംസ്കുർവ്വന്തി

അത്ഥം—പിന്നെ, ഈ ലഘുമാത്രയായ സോമരസത്തെ ഇന്ദ്രനു കുടിയ്ക്കാനായി, ഒരിക്കലും ഹിംസിയ്ക്കപ്പെട്ടരുതാത്ത പശുക്കളും സ്വന്തം പാൽ ചേർത്തു സംസ്കരിക്കുന്നു.

10 അസ്യേദിന്ദ്രോമദേഷ്വാ

വിശ്വാവൃത്രാണിജിഘ്നതേ

ശൂരോമഘാചമംഹതേ

വ. 17

അന്വയം:—

| | |
|---|---|
| ശൂരഃ ഇന്ദ്രഃ അസ്യ ഇൽ | — വീര ഇന്ദ്രസ്സോമസൈ്യവ |
| മദേഷു | — ഹർഷേഷു |
| വിശ്വാ വൃത്രാണി ആ | |
| ജിഘ്നതേ | — സർവ്വാഞ്ഛത്രൂനാഹന്തി |
| മഘാ ച മംഹതേ | — ധനാനി ച യജമാനേഭ്യഃ പ്രയച്ഛതി |

അർത്ഥം-വീരനായ ഇന്ദ്രൻ ഈ സോമത്തിൻേറതന്നെ ഹർഷാനുഭൂതികളിലാണ് എല്ലാ ശത്രുക്കളെയുമൊടുക്കുന്നത്. യജമാനന്മാർക്ക് ഐശ്വര്യങ്ങളെയും കൊടുക്കുന്നത്.

വർഗ്ഗം:—18—19 കാണ്വാമേധാതിഥിഃ ഋഷിഃ

1 പവസ്വദേവവീരതി

പവിത്രംസോമരംഹ്യാ

ഇന്ദ്രമിന്ദോവൃഷാവിശ

അന്വയം:—

| | |
|---|---|
| ഹേ സോമ, ദേവ-വീഃ | — ദേവകാമസ്ത്വം |
| രംഹ്യാ പവിത്രം | — വേഗേന ശുദ്ധം യഥാതഥാ |
| അതി പവസ്വ | — അതിക്ഷര |
| (കിഞ്ച) ഹേ ഇന്ദോ, | |
| വൃഷാ | — സേചകസ്ത്വം |
| ഇന്ദ്രം ആ വിശ | — പ്രവിശ |

അർത്ഥം—അല്ലയോ സോമ, ദേവന്മാരെ ഇഷ്ടപ്പെടുന്ന അ [illegible] ശുദ്ധമാംവണ്ണം ധാരാളമായൊഴു